# ചിത്രനഗരത്തിൽ.

(സവ്യാഖ്യാനം)

---


ഗ്രന്ഥകർത്താ

**എം. ആർ. കൃഷ്ണവാര്യർ, ബി. എ., എൽ. ടി.**






പ്രകാശകൻ

പി. ഗോവിന്ദപ്പിള്ള

വി. വി. ബുക്ക്ഡിപ്പോ,

ചാല, തിരുവനന്തപുരം.

1112




[വില [illegible].]



ശ്രീ ചിത്തിര തിരുനാൾ മഹാരാജാവു തിരുമനസ്സുകൊണ്ടു്.

# ചിത്രനഗരത്തിൽ.

---

ശ്രീചിത്രാവനീപാലജന്മദിവസാ-
　　നന്ദോത്സവാഘോഷമേ-
ശ്രീ ചിന്നീടുമവർണ്ണ്യ "ചിത്രനഗരം"
　　ചിത്രാഭിരാമം ഇതലോം,
രോചിസ്സേറിയ പൂർവ്വപതാകികളാ-
　　മിശ്രപ്രഭാവസ്സര-
വൈചിത്ര്യത്തൊടുയർന്നുവന്നിതു തല-
　　സ്ഥാനത്തു താൽക്കാലികം. ൧

കച്ചേരിക്കു കിഴക്കുഭാഗമിയലും
　　മൈതാനമേതാദൃശ-
ത്തച്ചേരിന്റെ മിടുക്കുകൊണ്ടിഹ തുലാ-
　　മാസാവസാനാളിയിൽ,
മച്ചേറ്റും മണിമന്ദിരാവലികളോ-
　　ടൊക്കും കുടീരങ്ങളാ-
ലച്ചേതോഹരമാം പ്രദർശനതയെ-
　　ക്കൈക്കൊണ്ടു കൈലാസമായ്. ൨

ഉദ്യോഗസ്ഥമഹാപ്രഭുക്കളുമുദാ-
ത്താദർശസമ്പന്നരാ-
യുദ്യോഗികളുമനേകപൌരതിലക-
ന്മാരും പ്രയത്നിക്കയാൽ,
ഹൃദ്യോൽക്കൃഷ്ടനവീന “ചിത്രപുരി”ഹാ!
പൂമങ്ക പൂമേടയിൽ
പ്രദ്യോതിപ്പതുപോ,ലനന്തപുരിയിൽ
കാണായി കാലോചിതം. ൩

പ്രാകാരാളിയെഴും പ്രവേശനമുഖ-
ദ്വാരത്തിലത്യുത്തമ-
ക്ഷ്മാകാന്താഭ്യുദയോക്തിസിദ്ധ്യുദര-
ശ്രീവഞ്ചിമുദ്രാദിയാൽ
ശ്രീ കാളുന്ന വളച്ചുവാതി,ലൊളി തൂ-
വീടുന്ന തൂവാനില-
പ്രാകാരാതിഥനസ്സുപോലെ, പരിശോ-
ഭിപ്പൂ പതാകാഞ്ചിതം. ൪

ഊരു വാതുക്കലെട്ടെത്താരെ വരിയിലായ്
പന്നൽത്തളിർത്തൈമുള-
കൈവാരിപ്പണിമോടി കാട്ടിന കളിർ-
പ്പൂപ്പന്തൽ നൽപ്പന്തിയിൽ,
സേവാതല്പരരാം പ്രദർശനസഭാം-
ഗങ്ങൾക്കു സൌകര്യമാ-
യാവാസത്തിനൊതുങ്ങി നില്പിതു വട-
ക്കായി വഴിത്താരയിൽ. ൫

ഉദ്യൽപലതിയുണ്ടിവ [1] ള്ളിടയിലായ്,
　　ചന്ദ്രക്കറം പാദ്യത്തിനും
ഗദ്യത്തിന്നുമിടയ്ക്കുപോ,ലരിചമൽ-
　　ക്കാരം ചമഞ്ഞതുമേൽ,
സദ്യക്ഷോഗണസാർവ്വഭൌമസദനം-
　　പോലെ സമാരാധ്യമാം-
സദ്യസ്സംസ്കൃതശില്പപ്രദർശന നികേ-
　　തത്തിൽ പ്രവേശിക്കുവാൻ. ൯

വീണ്ടും സ്വാഗതമാംഗ്ലഭാഷയിൽ വിളാ-
　　ജിപ്പൂ വിലാസാന്വിതം
നീണ്ടുള്ളീവഴിമേൽ വിലങ്ങി നിലകൊ-
　　ണ്ടീടും കൊടിക്കൂറയിൽ,
തീണ്ടും സംരേഖനരീതിന്റെ തണലിൽ-
　　ക്കൂടിക്കടന്നുദ്ഭുതം
പൂണ്ടുൽക്കർഷമിയന്ന ചിത്രപുരിയിൽ
　　ച്ചിത്തംകുളിർപ്പിക്കുവിൻ. ൧൦

ആരാമത്തിനകത്തഹംഗ്ലലസ-
　　ദ്വൃത്താകൃതിശ്രീയണി-
ഞ്ഞാ രാജന്യഭടർക്ക് സൈനികകഥാ-
　　വാദ്യങ്ങൾ വായിക്കുവാൻ
വാരാന്തമ്പിളിപോലെ വാനിലൊളി വീ-
　　ശീടുന്ന പൊൻതാമര-
ത്താരപ്പൊയ്കയിലെന്നപോലെവരുക കളി-
　　ത്തട്ടിക്കലാശാലയിൽ. ൧൧

---

1 ഉദ്യാനത്തിനും പന്തലിനും ഇടയിൽക്കൂടി.

നാനാഭേരിമൃദംഗനാദസഹിതം
നാഗാംഗനാഗസഞ്ചര-
ദ്ധ്വാനാരോഹരസാവരോഹമധുരാ-
ലാപം മദോല്ക്കർഷദം
സേനാനായകവൃന്ദമത്ര തുടരു-
ന്നേരം തുളുമ്പും മനഃ-
പീനാവാര്യവികാരമാർന്നു വിഷമി-
ക്കുന്നു വിനോദാർത്ഥികൾ. ൧൫

സേനാനായകബാലവേത്രമിളകി-
ത്താണാശു താളത്തിനൊ-
ത്തുന്നാഭേതമുയർന്നിട്ടന്നൊരു മുര-
ളീ മുഗ്ദ്ധവാദ്യാരവം,
ഗാനാലാപപുരസ്സരം മധുരപീ-
യൂഷപ്രവാഹം തല-
സ്ഥാനാനന്തപുരിക്കകത്തിഹ നിറ-
യ്ക്കുന്നു നിശാശ്യാമയിൽ. ൧൬

വൃദ്ധർക്കീശ്വരഭക്തി, വീരവനിതാ-
ജാതർക്കു ജാതീയമാം
യുദ്ധപ്രീതി, യുവാക്കളിൽ സ്മരകലാ-
ബോധോദയസ്പന്ദനം,
സിദ്ധർക്കുന്നത തത്വചിന്തനവുമീ-
യാംഗ്ലേയമേളം സ്വതഃ-
സിദ്ധപ്രേരകശക്തികൊണ്ടിഹ വളർ-
ത്തുന്നു വളം ഭുവിമേൽ. ൧൭

മേലായ്മേളവിനോദമേദുരകടീ-
    രത്തിന്നു കൂലങ്കഷ-
ശ്രീലാവണ്യമെഴും ത്രിശാലകൾ വിശാ-
    ലാന്തഃപ്രണാളങ്ങളിൽ,
ലീലാസ്നാനവിധാനയന്ത്രഘടനാ-
    സംഭാരസംഭാവിത-
ജാലാലംകൃതമായി നില്പതു സമീ-
    ക്ഷിക്കുന്നു സന്ദർശകർ. ൧൩

വെള്ളിക്കമ്പികളെന്നപോലെ വെളിവായ്
    വേഗത്തിൽ വെൺതോണികൾ-
ക്കുള്ളിൽ പ്രസ്രവണക്കുഴൽച്ചുഴികളിൽ-
    ക്കൂടിപ്പയോധാരകൾ
തുള്ളിച്ചാടി വളഞ്ഞു വാനിലുയരെ-
    ക്കേറിത്തകർന്നുല്ലസൽ-
ത്തുള്ളിത്തൂമഴ പെയ്തിടുന്നിതു തുലാ-
    മാസാവസാനോചിതം. ൧൪

ധാരാവാഹികളാം പ്രണാളികൾവഴി-
    ക്കത്യന്തസൂക്ഷ്മായത-
ദ്വാരാവിഷ്കൃതകോഷ്ണകോമളപയോ-
    ബിന്ദുപ്രയോഗങ്ങളാൽ
ധാരാളം ജലപാതശീകരസുഖ-
    സ്നാനാർത്ഥമുണ്ടായതാ-
മാ രാജോചിതസംവിധാനമവിടെ-
    ക്കാണാമമൂല്യം തുലോം. ൧൫

ഭേദാലംബാകലാഭിവൃദ്ധിനിരത-
ന്മാക്കുള്ള നിർവ്യാജമാ-
മാദരാദർശവിശേഷമത്ര സഫലീ-
ഭാവം സമീപിക്കയാൽ,
ആശാസ്യാസനദർപ്പണോപകരണ-
സ്തോമാലയം നാട്ടിലു-
ള്ളാശാരിപ്പണിതന്റെ മേന്മ വെളിവാ-
ക്കുന്നു വെളിപ്പന്തലിൽ. ൰൮

അന്തേവാസികളൊക്കയും പ്രതിഫലി-
ക്കുംമാറു നിർമ്മായമായ്-
ച്ചിന്തേറിട്ടു മിനുക്കി നല്ല മിനുസപ്പൂ-
ച്ചെണ്ണ പൂശിക്രമാൽ,
ചിന്ത, താവകഭാവനാനുഗമോ-
മൌജ്ജ്വല്യമെന്നും പുതു-
ച്ചന്തക്കിൽപ്പലകട്ടിൽമേശകൾ കിട-
ക്കുന്നു [1] "കടൽക്കാഴ്ചയിൽ". ൰൯

തണ്ടാരിന്റെ മനോഹരാകൃതിയെഴും
കാഴ്ചപ്രധാനസ്ഥല-
ത്തുണ്ടാരാലിഹ ദക്ഷിണാഭിമുഖമായ്
ശൃംഗാരശൃംഗങ്ങളിൽ,
കൊണ്ടാട്ടം പല വർണ്ണമേറിയ കൊടി-
ക്കൂട്ടങ്ങൾ പാറിപ്പതാം
രണ്ടാമുത്തരചക്രവാളമഴവി-
ല്ലൊപ്പം മഹാതോരണം. ൨൰

---

1 Sea View.

ത്തുമ്പിക്കയ്യൊത്തപോലുയർന്നി വരുതാം
ചന്ദ്രകലയ്ക്കൊപ്പമാം
കൊമ്പിന്മേൽ മലർമാലചാർത്തിയ മഹാ-
മാതംഗയുഗ്മത്തിനാൽ,
ഞാമ്പിൽ സേവിതമായ കംബുകലികാ-
ചിത്രം വളപ്പിന്റെ നേർ-
മുമ്പിൽക്കാണ്കെ, സമുദ്രവഞ്ചിവസുധാ-
സംബന്ധമുദ്രായിതം. ൨൭

മാണിക്യദ്യുതിയാർന്ന തോരണമതിൽ-
ക്കെട്ടിന്റെ മായാമണി-
ത്തൂണിന്മേൽ മൃഗപക്ഷിനാഗലതികാ-
പുഷ്പപ്രതിച്ഛായകൾ
കാണിക്കിമ്പമുയർത്തിടുംപടി കലാ-
കാരന്ത കൈകവേലയിൽ
ത്രാണിപ്രാഭവമെത്രയെന്നു തെളിയി-
ക്കുന്നു തെളിച്ചത്തിനാൽ. ൨൮

വല്ലീബാലതരുക്കൾ നട്ടുചിതമാം
ശുശ്രൂഷണത്താൽ വള-
ർന്നല്ലീഢാഭയൊടൊത്ത ഗോപുരപുരോ-
ഭാഗത്തു പൂച്ചട്ടികൾ,
നല്ലീ നാഗരികപ്രദർശനകലാ-
രംഗത്തിനേറെക്കറെ-
സ്സല്ലീലോപചയപ്രതീതിയുളവാ-
ക്കീടുന്നു നോക്കീടുകിൽ. ൨൯

പോകാം വാതിൽകടന്നു, കാഴ്ച കവിതേ,
        കണ്ടീടുവാനായ്"; പ്രഫു-
ല്ലാകാംഭോജദളങ്ങൾപോലെ വിലസും
        ശാലാവിഭാഗങ്ങളിൽ,
ആകാശത്തു പകലെന്നിറത്തിലമര-
        ന്നാളങ്ങൾപോലെ, ശ്ലേ-
ഷ്ലോകാംഗങ്ങളിലെന്നപോലെ, പരിശോ-
        ധിക്കാം പദാർത്ഥങ്ങളെ. ൧൩

സവ്യാരംഭങ്ങളെയും, സമുദാ-
        യോല്ലംഘിമാർഗ്ഗത്തിലൂ-
ടവ്യാജം ത്വരിതാഭിരാമതരണം
        ചെയ്യുന്ന തന്വംഗിമാർ
ദിവ്യാനേകകലാപരോപകരണാ-
        ലങ്കാരപൂർവ്വം, ഗുണ-
ദ്രവ്യാകർഷകരംഗമാക്കിയനിശം
        കാട്ടുന്ന കോട്ടംവിനാ. ൧൪

നേത്രാകർഷകമായ നേരിയ മലർ-
        പ്പട്ടിൽപ്പലമാതിരി-
സ്തോത്രാഹാര്യവിരംഗകല്പലതികാ-
        മഞ്ജുപ്രസൂനങ്ങളാൽ,
സൂത്രാലേഖനകർമ്മചാതുരി തുലോം
        കാണിച്ചു തുന്നൽക്കലാ-
ക്ഷേത്രാരാദ്ധ്യമഹത്വമിക്കതിരണി-
        പ്പൂപ്പന്തൽ കൈക്കൊൾകയാം. ൧൫

മഞ്ജുൽക്കാന്തികളാൽ മനോജ്ഞതരമാം
    മഞ്ഞപ്പടത്തിൽപ്പൂത്ത-
ത്തയ്യൽക്കാന്തികൾചേർത്ത മുഗ്ദ്ധശരബാല-
    ശ്രീമുത്തുരത്നങ്ങളിൽ,
ചെയ്യപ്പെട്ട വിചിത്രചിത്രശലഭാ-
    ലങ്കാരമേറ്റും മണി-
ത്തയ്യൽസ്സാരികളങ്ങുമിങ്ങുമിവിടെ-
    ത്തൂങ്ങുന്ന തുംഗാഭമായ്. ൨൧

കോലാട്ടത്തിന്ന തക്കക്കോലുകൾ പലേ
    വർണ്ണത്തിൽ, വർണ്ണങ്ങളിൽ
ചേലാളും ചെറുകന്ദുകങ്ങൾ, ചെളിയിൽ
    ചെയ്തുള്ള ചെണ്ടപ്പൂക്കൾ,
ലീലാഹാര്യമൃഗചിത്രങ്ങൾ—ഇവ
    സ്ത്രീവാസനാവൈഭവ-
ജ്ജ്വാലാവിഷ്കൃതസാധനങ്ങൾ—പലതും
    പാർക്കാമിതേ പന്തലിൽ. ൨൨

തത്സാമഗ്രികളെ പ്രദർശനകലാ-
    സത്തത്തിലാത്മാർത്ഥമാ-
മുത്സാഹത്തൊടു കാത്തു രാപ്പകലിതു-
    ന്നീടുന്ന രണ്ടമ്മമാർ,
ഹൃത്സാരസ്യസുമന്ദഹാസവിനയോ-
    പേതം കലാപോഷണ-
പ്രോത്സാഹത്തിന്ന കാണികൾക്കമുളവാ-
    ക്കീടുന്നിതുത്തേജനം. ൨൩

ആപാരാഗ്രമനന്യശോഭ തിരളു-
    ന്നിപ്പന്തലിൽ [1] 'കൌതുക-
വ്യാപാര'ങ്ങളിലെപ്പെട്ടാനധികമാ-
    മാസക്തിയോടാദരാൽ,
ശ്രീപാറുന്ന വിശാലനേത്രകൾ വിലോ-
    ലാപാംഗഭംഗോച്ചനാ-
വ്യാപാരച്ഛവി വീശിടുന്നിതു വരി-
    ക്കാനുള്ള വസ്തുക്കളിൽ. ൩൭

ബാലാബാലകരോടുകൂടിയബലാ-
    വൃന്ദം ബലാദശ്ചര്യമാ-
മീ ലാവണ്യമെഴും പ്രദർശനകലാ-
    ശാലസ്ഥകത്തെത്തിയാൽ,
വേലാതീതകുതൂഹലപ്രകടനം
    പ്രത്യക്ഷമാകുന്നു, സ-
ല്ലീലാമോദനമായ പാവകൾ തുട-
    ങ്ങീടും പദാർത്ഥങ്ങളിൽ. ൩൮

മാതാവാത്തമകന്നു കന്ദുകമെടു-
    ക്കുന്നു, മകൾക്കുത്ത-
ശ്രീതാവുന്നൊരു സാലഭഞ്ജിക കൊടു-
    ത്തീടുന്നു കൊഞ്ചിക്കുവാൻ,
ശോഭാതാമ്രമണിപ്രവാളരചിത-
    ത്തുമാലകൾക്കല്ലേട-
സ്ഫീതാശാവശരായടുത്തു വിലപേ-
    ശുന്നു വിശാലാക്ഷികൾ. ൩൯

1 Fancy sale.

കേയൂരാംഗദകങ്കണങ്ങളധികം
സൌരഭ്യകേദാരമാം
മായൂരാഞ്ചിതപിഞ്ഛകൾക്കെതിർമുടി-
ക്കെട്ടിൽക്കടിപ്പിക്കുവാൻ,
പീയൂഷാംശുകലാവിലാസമിയലും
രത്നങ്ങൾ, രമ്യായത-
ശ്രീയേറും ശബളാഗുച്ഛമാലകളും
കാണാമിതേ കക്ഷ്യയിൽ. ൩൩

അല്ലിത്താരലെഴും കൊലുസ്സുകളര-
ഞ്ഞാണങ്ങൾ വളകളിൽ-
ക്കല്ലിൽക്കെട്ടിയ മോതിരങ്ങൾ, കനക-
ശ്രീകങ്കണശ്രേണികൾ,
വല്ലിത്താങ്കവതാംസ്സുവർണ്ണവിലസ-
ന്മാല്യങ്ങൾ, കല്യാണവാർ-
മല്ലിപ്പൂമണികണ്ഠലങ്ങൾ;—വിലസു-
ന്നന്യത്ര വീക്ഷിക്കുവിൻ. ൩൪

തൃക്കായുള്ളൊരു തുംഗശൈലനിരയെ-
ക്ഷത്തിന്നുള്ളച്ചെത്തുമ-
ട്ടൂക്കാർമേഘനിറം പുലർന്ന സലിലം
കാളുന്ന കാളിന്ദിയിൽ,
ഊക്കായ് പായുമൊഴുക്കലച്ചു ചെടിതൻ-
ച്ചാർത്തുമണം ചേർത്തു മേൽ-
ത്തെയ്യാനായഴകുള്ള സോപ്പുകളതാ
വില്ക്കുന്നു വിജ്ഞാപകർ. ൩൫

തുംഗാകല്ലതുഷാരശൈലഗുഹയിൽ
ശ്രദ്ധാനരാഗസ്സരൻ-
സംഗാസക്തിയെഴും മൃഗങ്ങൾ, മൃഗയാ-
സംരംഭസംഭ്രാന്തിയിൽ,
അംഗാരായുധശക്തിയെ,റ്റുയിരണ-
ങ്ങളൊപ്പോട്ടപേക്ഷിച്ചതാം
ശൃംഗാരാസ്പദനാഭിതൻ പരിമളം
പാറുന്നിരിപ്പന്തലിൻ. ൩൭

ദിവ്യാരാമതലപ്രഫുല്ലസുമനാ-
സ്സമ്മർദ്ദിതാരാത്തജക-
ദ്രവ്യാമോദരസാവഹ സ്ഫടിക സൽ-
പാത്രങ്ങൾ നേത്രങ്ങളിൽ,
അവ്യാജാത്മകുതൂഹലാ ന്നിഴലി-
ച്ചുന്നൊട്ടു നോക്കി ത്രപാ-
ച്ഛവ്യാകല്പകളായവയ്ക്കു വിലവെ-
യ്ക്കുന്നു വിനതാസ്യകൾ. ൩൮

വ്യാലോലാസവവാസനാധനഗള-
ധമ്മില്ലതൈലം മിള-
ല്ലീലാപാസനകേശമാർജ്ജനികളോ-
ടൊപ്പം കളിർക്കപ്പിയിൽ,
ചേലോടൊത്തു വിലയ്ക്കു വാങ്ങി മടിയിൽ.
ച്ചേർക്കുന്നു, ചെമ്പൊൽക്കണം-
കാലോളം കരിവാർക്കുഴൽത്തഴ കവി-
ഞ്ഞെത്തുന്ന കല്യാണിമാർ. ൩൯

സൌരഭ്യാതിശയത്തൊടും സഹജമാം
സൌന്ദര്യസമ്പത്തണി-
ഞ്ഞൊരംഭോജകളായ പത്മിനികളാം
പത്മാക്ഷിമാരാസ്യകൾ,
പാരം ഹന്ത! സുഗന്ധവൃത്തിമപരാ-
ഗത്തിൽ ഭ്രമിക്കുന്നു; സം-
സാരഗ്രസ്തരിലാർക്കുതന്നെ യഥവാ
സന്തൃപ്തി സംഭൃതിയിൽ. ൩൯

മായാവൈദ്യുതശാസ്ത്രചിന്തകമഹാ-
നിഷ്ണാതരാകും മനോ-
വ്യായാമാർജ്ജിതശക്തിപെററ പരിണാ-
മത്തിൻെറ രൂപങ്ങളിൽ,
ജ്ഞേയാനേകമനോജ്ഞയന്ത്രഘടനാ-
വൈചിത്ര്യമന്യത്ര, നാ-
ല്ലീയാനന്ദമയപ്രദർശനകലാ-
രംഗത്തു കാണപ്പെടാം. ൪൦

ഇഷ്ടാശ്ലേഷരസാനുകൂലമവിടെ-
ശ്ശീതോപചാരക്രിയാ-
ദിഷ്ടാനം പ്രകടീകരിച്ചിളകിയാ
ടീടുന്നിളംകാററുകൾ,
പുഷ്പാമോദമൊടൊത്തുകൂടി വിതറി-
ച്ചീടുന്ന വിദ്യുൽഗുണാ-
കൃഷ്ടാന്ത്യാളുശതാലവൃന്തനികര-
ത്താലക്കാററങ്ങളാൽ. ൪൧

ശുദ്ധാച്ഛസ്ഫടികത്തിലാരചിതമാം
ഗോളങ്ങൾ ഗോളകസ്ഥസം-
ബന്ധോദയാബലസൂക്ഷ്മതന്ത്രികൾവഴി-
ക്കെത്തും തടിച്ഛക്തിയാൽ,
ആലോപള്ളുല്ലസത്തിചന്ദ്രികളെ-
പ്പോലും ജയിക്കുന്നതാം
ശുദ്ധാനാചിതദിവ്യദീപനിരയായ്
മാറുന്ന മാതുലുങ്ഗകം. ൩൧

ഈയാശ്ചര്യകരപ്രദർശനകുടീ-
രത്തിങ്കലെത്തിടി നി-
ന്നായാസപ്പെട്ടമാറു നോക്കിയനവ-
ദ്യാനേകയന്ത്രങ്ങളിൽ,
മായാവൈദ്യുതശക്തിതന്റെ മഹിത-
വ്യാപാരസൂക്ഷ്മക്രമാ-
പായാഗാധരഹസ്യസാരമഖിലം
സമ്യക്ക് പഠിച്ചീടുവിൻ. ൩൨

കൂടാരങ്ങളിതൊട്ടുചെറ്റു കുറവും
മറ്റുള്ള കുറ്റങ്ങളും
കൂടാതെ കുളുർകാവലോകനസമ-
ർത്ഥാദ്യത്പദാർത്ഥങ്ങളാൽ;
വാടാമല്ലിമലർക്കൊടിക്കുടിലുകൾ-
ക്കൊപ്പം വസന്തോത്സവാ-
ഠാടാഡംബരപൂർവ്വകം പരിലസി-
ക്കുന്നു പരാഹ്നങ്ങളിൽ. ൩൩

സ്ഫാരോത്സാഹപുരസ്സരം ഭ്രമരിപോ-
        ദ്യാനഭുവിൽ കലാ-
ഗാരോത്സംഗതലത്തിലെക്കണ്ണുകളേ-
        റ്റീടും കുടീരങ്ങളിൽ,
ആരാനെങ്കിലുമെത്തി നോക്കുവതിനാം-
        കൂടി പ്രയാസം നൃ-
ക്കാരോമൽക്കവിതേ, പ്രശ്രുതസൌരഭ്യവോ-
        ദ്യോഗപ്രഭാതങ്ങളാൽ. ൩൭

എന്നാലും പ്രിയദർശനീയത തുലോം
        മുട്ടും കുടീരങ്ങളിൽ-
ച്ചെന്നാരാലിഹ നോക്കി നീ ചിലതിനെ-
        ച്ചിത്രീകരിച്ചീടുവാൻ,
ഇന്നാവുന്നതുപോലെ തൂലിക ചരി-
        പ്പിച്ചു ചരിത്രത്തിലാ-
യിന്നാട്ടിൻെറ യശസ്സു കാവ്യലിപിയിൽ
        കാണട്ടെ കാലാന്തരം. ൩൮

നാനാജാതിയിലുള്ള നാഴികമണി-
        സ്തോമം സമന്താൽ സമീ-
ചീനാപാതമനോഹരാവരണവൈ-
        ശിഷ്ട്യം വഹിച്ചങ്ങനേ,
വാനാളും രവിപോലെ സൂക്ഷ്മസമയം
        കാണിച്ചിടുന്നു നിതാ-
ന്താനാപേതമടുത്ത ചാട്ടുമുറിയിൽ
        സോപാനം കടന്നീടുകിൽ. ൩൯

തപ്പാതെ വ്യവസായതല്പരമനോ-
ഭാവം പ്രകാശിക്കുമാ-
ജ്ജപ്പാൻകാരുടെ "യാമനാളികൾ" ജഗ-
ദൈശ്വര്യോജ്ജ്വലൽസൃഷ്ടികൾ
ഇപ്പാരിങ്കലശേഷവും പ്രചുരമാ-
യീടും പ്രചാരം ലഭി-
ച്ചിപ്പാശ്ചാത്യകരോഗ്രമത്സരനയം
പാടേ നിയന്ത്രിക്കയാം. ൪൮

ഓരോരോ വ്യവസായപോഷണകലാ-
മാർഗ്ഗങ്ങളുള്ളിൽപ്പതി-
പ്പോരാരോച്ചു ചെലവാഗമൊട്ടുമധുനാ
വെട്ടിത്തുറന്നീടുവാൻ,
ആരോഗ്യാവഹ "പീതവംശജ" രിവ-
ർക്കുണ്ടായ സാമർത്ഥ്യമാ-
ണാരോമാഞ്ചദമാം ചമൽകൃതിരസാ-
ധ്യായം ചരിത്രങ്ങളിൽ. ൪൯

ആരാലബ്ദമൊരമ്പതോളവുമന-
സ്യൂതം "പ്രഭാതാർക്കനാ"-
മീ രാജ്യം വ്യവസായമണ്ഡലനഭോ-
മദ്ധ്യത്തിലെത്തിടുവാൻ,
നേരായ് ചെയ്ത പരിശ്രമം സഫലമായ്-
വന്നു; തദീയാത്ഭുത-
ശ്രീരാജൽക്കരകൌശലദ്യുതികട-
ക്കാരുള്ള ദിക്കേറുവാൻ?. ൫൦

ലീലാമോഹനസാധനങ്ങളുമലാ-
ശംസാർഹമായിത്തടി-
ല്ലീലാമോഹനിലീനഭംഗിതിരളും
നീലാംബരശ്രേണികൾ,
ലോലാച്ഛസ്ഫടികപ്രസന്നചഷക-
സ്തോമങ്ങൾ, ചണ്ഡാതപ-
ജ്വാലാവാരണയോഗ്യമാംകുടകളും
ജപ്പാന്റെ "ജാലങ്ങളാം". ൩൭

മോട്ടാർക്കാറുകൾ, മോഹനദ്യുതിയെഴും
പോതങ്ങൾ, മോദപ്രദ-
പ്പാട്ടാസ്വാദ്യതരം നിസർഗ്ഗമധുരം
പാടും സ്വനഗ്രാഹികൾ,
കൂട്ടാക്കാത്ത വിമാനപങ്ക്തികൾ, ഇവ
യെല്ലാം ക്രമാതീതമി-
നാട്ടാർക്കെത്തിയതാകുമുൽഗതി കവി-
ക്കയ്യോ! കഥിക്കാവതോ! ൩൮

ആയീ സദ്വ്യവസായപദ്ധതികളെ-
പ്പാരെ പകർത്തീടുവാ-
നായീഷൽത്തടവെന്നിയേ,തിരുവിതാം-
കൂർ തീർച്ചയാക്കീടുകിൽ,
പോയീടും ബഹുദൂരമാശു തൊഴിലി-
ല്ലാപ്രശ്നമെന്നോ! കലാ-
സക്തായീദേവത കാൽച്ചിലമ്പൊലി മുഴ-
ക്കീടും മുറയ്ക്കൂഴിയിൽ. ൩൯

ദിവ്യാദർശമെഴും ദിവാന്റെ കരുണോ-
പായത്തിൽ ദീനാവന-
പ്രവ്യാമകാരമതപ്രസക്തിയുളവാ-
റീ ദൃശ്യരംഗങ്ങളിൽ,
ഭവ്യാഭം തെളിവായിടുന്നു; തിരുനാൾ-
വാരത്തിൽ വാരാളിട്ട-
ന്നവ്യാജവ്യവസായനവ്യയുഗവും
സമ്പ്രാപ്തമായ് സാമ്പ്രതം. ൩൨

ധീമാനാം "സചിവോത്തമന്റെ" ധിഷണാ-
സങ്കല്പസന്താനമാ-
മീ മാമാങ്കകലാപ്രദർശനമതി-
പ്രഖ്യാതമാക്കീടുവാൻ,
ശ്രീമാന്മാരധികാരമുള്ള തുറമേ-
ലധ്യക്ഷരെല്ലാം മനഃ-
സ്സീമാതീതകുതൂഹലം സഹകരി-
ക്കുന്നു സഹായാന്വിതം. ൩൩

വിദ്യാഭ്യാസവകുപ്പിന്റെ വകയാം
നൽക്കാഴ്ചവസ്തുക്കളോ-
ദ്യാനം പുതുമഞ്ജുളപ്പൂലരണി-
ഞ്ഞപ്പൊൽപ്പൂക്കളാലെന്നപോൽ,
ഹൃദ്യാനന്ദകലാനികേതനതലം
പ്രത്യേകമായ് വേർതിരി-
ച്ചുദ്യാന്യത്ര നമുക്കു നേത്രസുഖദം
കാണാം നെടുമ്പന്തലിൽ. ൩൪

ശ്രീരാജാവഴിവന്ന ചിത്രതരമാം
ചിത്രങ്ങൾ ചിന്താർഹമാം-
വേഷാഹാരദുകൂലഭൂഷണകലാ-
സംസ്കാരസമ്പത്തുകൾ,
ആശാസ്യാത്ഭുതഭാവനാരചിതമാം
പാത്രങ്ങൾ, പത്രങ്ങളിൽ
കോശാലംകൃതമഞ്ജുമഞ്ജരികളും
കൊള്ളുന്ന കോപ്പുങ്ങളിൽ. ൩൬

ഭൂഗോളപ്രകൃതിപ്രകാശനപടം,
ഭ്രമീതഹാരിത്യകാ-
രാഗോദാരശിലാതലപ്രഥിതകാ-
ന്താരപ്രതിച്ഛായകൾ,
ആ ഗോപാലകിരാതജീവിതദശാ-
ചിത്രങ്ങ,ളാലേഖിത-
ശ്രീഗോധൂമകൃഷിസ്ഥലങ്ങളുമടു-
ത്തന്യത്രദർശിച്ചിടാം. ൩൭

ആരും വിസ്മയമാളുമുന്നതശിരഃ-
കൈലാസചിത്രം, കലാ-
താരുണ്യം നടമാടിടും മുഗ്ദ്ധവിലോ-
ലാലോകനച്ഛായകൾ,
വാരുററും ധവളാംബുനിർഝരയശോ-
ഗംഗാപ്രതിച്ഛായ;—ഇ-
ച്ചാരുപ്രേക്ഷ്യകൾ—‘ചന്ദ്രലേഖ’ മഹാ-
ചൈതന്യമോതുന്നുവോ? ൩൮

നിൎമ്മായം നിരവദ്യയന്ത്രഘടനാ
സൂക്ഷ്മക്രിയാൎത്ഥങ്ങളെ-
ക്കൎമ്മാവിഷ്കരണത്തിനാൽ വിശദമെഴും
കാളേജുവിദ്യാൎത്ഥികൾ,
സല്ലാലാപമൊടൊത്തു നമ്മെയറിയി-
ക്കുന്നു; നവേന്ത്യാനന-
ജ്ജൃംഭാദ്യോതനരശ്മി കാണ്മതിനിമേൽ
ശാസ്ത്രീയവിദ്യാപ്തിയിൽ. ൩൦

ഓരോ മററു വകുപ്പിലെ വിദിതരാ-
മദ്ധ്യക്ഷമിധന്യരാം
ധീരോദാത്തന്റെപെരുജന്മദിവസാ-
നന്ദോത്സവക്കാഴ്ചയിൽ,
നേരോടിദ്ദൃശസാധനങ്ങളെയടു-
ക്കിച്ചേൎത്തു കാണിച്ചുകൊ-
ണ്ടോരോ ചന്തമിയന്ന പന്തലുകളിൽ
പാൎക്കുന്നു പകാരാശയർ. ൩൧

## കവടിയാർകൊട്ടാരം.

ഇക്കൂട്ടമെഴും പ്രദർശനമഹാ-
രംഗത്തിലിന്ദീവര-
ത്തൃക്കണ്ണിണ ചായ്ച്ചനുഗ്രഹമനി-
ൎവാച്യം പൊഴിച്ചീടുവാൻ,
തക്കപ്രൌഢിയൊടൊത്തെഴുന്നരുളിടും-
രാജേന്ദ്രനെക്കാണുവാ-
നല്പജ്ഞാകുലപൌരര "കവടിയാ"-
റമ്പാവിലെത്തീടിനാർ. ൩൨

കല്യാണപ്രദമായിട്ടും "കറുടിയാർ-
കുന്നിൽ" കലാകല്പനാ-
കല്യാഡംബരപൂർവ്വകം കവിമനോ
രാജ്യംകവിഞ്ഞത്രമേൽ,
കല്യാണാദ്രിയിലിന്ദ്രസൌധമകുടം
പോലേ മറാവണ്ണിതു-
കല്യാണാസ്പദരാജതന്നിലയം
കാണാം നമുക്കാദരാൽ. ൧൧

നാനാവർണ്ണസുപർണ്ണമഞ്ജുലതികാ-
ജാലദ്രുമാലംബന
സ്ഥാനാധിഷ്ഠിതമായ്, സ്വയംപ്രകൃതിയാ-
ലുദ്ദേശപാർശ്വങ്ങളിൽ,
മാനാസക്തരസാലകർപ്പനസാ-
രാമപ്രദാപൂർവ്വം, മ-
ന്യൂനാലംകൃതിയോടുകൂടി വിലസി-
ടുന്നു വിചിത്രാലയം. ൧൨

ആ രമ്യാകൃതിയാർന്ന പൂമതിലക-
ത്തന്ത്യാദ്ദേശാന്ദോളന-
സ്വാരസ്യം കലരും ലതാമണികളാ-
ലാശ്ലേഷമാർന്നാദരാൽ,
ആരക്താക്ഷതപല്ലവങ്ങളണിയും
തേന്മാവുകൾക്കും കുളിർ-
ത്താരഞ്ചും ചെടികൾക്കുമുള്ളിൽനിലകൊ-
ള്ളുന്നു നൃപേന്ദ്രാലയം. ൧൩

ചാതുൎവ്വൎണ്യമിയന്ന ചാരുതരമാം
"കാന" ച്ചെടിക്കൂട്ടമീ-
വാതുക്കൽത്തെളിവാൎന്നുട്ടുത്തുപുറമേ
നില്ക്കുന്ന നീർധാരയാൽ;
ഏതുംവൎണ്ണവിചിത്രഭംഗികലരാ-
ണെന്നാകിലും വാസനാ-
ചാതുൎയ്യം കലരുന്ന പൂച്ചെടികളും
വാൎകുന്നിൽ വാഴുന്നിതാ. ൩൩

ചിത്രാകല്പകരാജമന്ദിരമുഖ-
ദ്വാരത്തിലഭ്യസ്തടാ-
വൃത്താകാരവിശാലചത്വരശിലാ-
വപ്രാഗ്രഭാഗങ്ങളിൽ
ഉത്താലായസതന്ത്രവൈദ്യുതലസ-
ദ്ദീപങ്ങൾ ദിവ്യപ്രഭാ-
സത്താകല്പപുരസ്സരം ക്ഷപകളെ-
പ്പാടെ ക്ഷയിപ്പിക്കയാം. ൩൪

വിദ്വാന്മാൎക്കരിവദ്ദുസ്സഹദരി-
ദ്രാവസ്ഥയാലാൎത്തി പൂ-
ണ്ടുദ്വാഹത്തിനു കന്യകാമണികളെ
നല്കാൻ നമിച്ചാദരാൽ,
ഏദ്വാരത്ത് "ചരാവരരായ്" വധൂധനമപേ-
ക്ഷിക്കും ദ്വിജക്കും മുറ-
ക്കീദ്വാരം നിശിതാജ്ഞയാലിവ തുറ-
ന്നല്ലോ കിടപ്പൂ. ഇതൊം. ൩൫

ഖദ്യോതോപമനായ ചൈത്രധരണീ-
　　കാന്തന്റെ തേജോമയ-
പ്രദ്യോതപ്രചുരപ്രതാപവലയ-
　　ത്തിങ്കൽ പ്രവേശിക്കുവാൻ,
ഉദ്യോഗസ്ഥമഹാപ്രഭുക്കളിവിടം
　　പ്രാപിക്കവേ, വിളുമൽ-
ഖദ്യോതങ്ങൾക്കണക്കെ മങ്ങി മരുവീ-
　　ട്ടന്നു മഹോല്ക്കണ്ഠയാൽ. ൯൯

ഉന്തും തള്ളുംകൊണ്ടിയലുല്ക്കലികയോ-
　　ട്ടുള്ളിൽക്കവിഞ്ഞാദരാൽ,
പൊന്തും ഭക്തികലർന്ന പൌരർതൊഴുതീ-
　　റോഡിന്റെ പാർശ്വങ്ങളിൽ,
സന്തുഷ്ടാശയരായി നില്ക്കുമളവിൽ,
　　“ശ്രീപാർവ്വതീനന്ദനൻ”
ചിന്തും ചിത്രപുരപ്രദർശനകലാ-
　　ശാലയ്ക്കെഴുന്നെള്ളിനാൻ. ൱

പ്രത്യക്ഷശങ്കരനായ്, പ്രജാവലികളാ-
　　ലാരാദ്ധ്യനായി, ക്ഷമാ-
നിത്യക്ഷേമവിധാനദാനരതനാം
　　ശ്രീചിത്രനക്ഷത്രജൻ,
അത്യന്തം സു‘കുമാര’കാന്തി വിതറീ-
　　“ടാറുള്ള” വക്ത്രാംബുജ-
പ്രത്യഗ്രാഭയൊടും സവിത്രിയുടെ പേ-
　　രന്വർത്ഥമാക്കീടിനാൻ. ൱൧

നീണ്ടുള്ള കണ്ണികളാൽ യുവാംഗനകളും,
    നിർവ്യാജഭക്തിയില-
പ്പൂണ്ടുള്ളാർപ്പുകളാൽ യുവാക്കളും, മതി-
    വാഞ്ഛയുതകോലാഹലാൽ
ചൂണ്ടും കൈമലരോടു ബാലരും, മുതി-
    ർന്നാനന്ദബാഷ്പങ്ങളാൽ
വീണ്ടും വൃദ്ധജനങ്ങളും നൃപതിയെ-
    പ്പൂജിച്ചുനിന്നീടിനാർ. ൧൭

## (തിരുനാൾമഹം: ക്ഷേത്രപ്രവേശനാനുഗ്രഹം)

ഈയാണ്ടിൽ തിരുമേനിതന്റെ തിരുനാ-
    ളിന്നാശയിൽ പോരലെ-
ശ്രീയാറാട്ടുമഹസ്സുവർണ്ണകിരണാ-
    ലംബാംബരച്ഛാത്തലിൽ,
ആയാതം ശുഭമായതോട്ടൊരുമി-
    ച്ചത്യാഗതം ഭൂതനാ-
ഥ്യായാലംബനയോഗ്യമാം നവയുഗം
    നാട്ടിന്റെ നേട്ടങ്ങളിൽ. ൧൮

ഭൂമാൻ ഭൂതദയാർദ്രനാം ഭുവനമ-
    ന്ദാരദ്രു, ഭൂരിപ്രജാ-
ക്ഷേമാസക്തൻ, നല്ലതപൂർവ്വമതുല-
    ക്ഷേത്രപ്രവേശാജ്ഞയാൽ,
സാമാന്യാധികമായ് സ്വരാജ്യമധുനാ
    സ്വാരാജ്യമാക്കിത്തെളി-
ച്ചീമാഹാത്മ്യമുയർന്നിടുന്നതിരുനാൾ-
    സോപാനമേറീടിനാൻ. ൧൯

ചേണാളീടിന ചേരരാജ്യപതിയി-
കളിൽ പുരാ ചേർന്നതാം
വേണാട്ടിൽ—കടലിൻെറ വാങ്ങലിലൊഴി-
ഞ്ഞുണ്ടായൊരീയൂഴിയിൽ-
നീണാൾ ഭീകരനൃത്തമാടിയൊരയി-
ത്തപ്പിശാചി ജ്ജഗൽ-
ത്രാണാലംബവിഹീനരാർത്തി പതി-
ച്ചെങ്ങോ പതുങ്ങീ ജനം. ൧൭

ശോകാവേശമയഃകൃതക്ക സ്വകൃത-
ത്തിക്കൈയണിത്തൂലികാ-
ലോകാനുഗ്രഹദപ്രശാന്തചലന-
ച്ഛാത്തിൻെറതീക്ഷ്ണത്തിനാൽ,
ഹാ! കാണാപ്പുറമായൊഴുക്കിയ മൂഢ-
ത്താംശങ്ങൾ മൂകാമുഖം-
ശ്ലോകാർഹങ്ങളശോകരാജ്യഭരണാ-
ദർശപ്രതിച്ഛായയാൽ. ൧൮

ജാതിവ്യാകൃതിജാതശാപശത-
സ്സുന്മൂലനാശം ജഗൽ-
ഖ്യാതിക്കാസ്പദമായിട്ടും പ്രതിനവ-
പ്രസ്താവനാസ്ത്രത്തിനാൽ,
നീതിക്കൊത്തവിധം വരുത്തിയ മഹാ-
രാജാവവർകണ്ഠശേഖര-
പ്രീതിക്കുത്തമപാത്രമായി വിജയി-
ക്കുന്നു വിശ്രുതാശയൻ. ൧൯

കാശിക്കൊത്ത മഹത്വമേറിയമഹാ-
ക്ഷേത്രങ്ങളിൽ പ്രാൎത്ഥനാ-
സ്സാശിച്ചുള്ളമവൎണ്ണ്യഭൂദേവനിതാം
സംഘങ്ങൾ സന്തൃപ്തിയാൽ,
ആശിസ്സേകിയകം തെളിഞ്ഞു തിരികെ
പ്പോകുന്നു നിത്യം, യശോ-
രാശിക്കാകരമായ വഞ്ചിനൃപനേ
വാഴ്ത്തിസ്തുതിച്ചാദരാൽ. ൭൮

തെക്കാഴിക്കരതൊട്ടു മഞ്ഞണിമല-
പ്പുറം വരെക്കും വട-
ക്കുൾക്കാമ്പിൽ പരിതോഷമൊത്തുപരമോ-
ത്സാഹം പകൎന്നാളുകൾ,
മുക്കാലുംനഗരത്തിലും മുഴുവനും
നാട്ടിൻപുറത്തും മുറ-
സ്ഥിക്കാരവോചിത ധീരബാലനൃപസ-
ന്ദേശം പ്രശംസിക്കയാം. ൭൯

പ്രാക്കാലീനപുരോഹിതാഹിതവിധാ-
നത്തിന്നു വിപൽസമാ-
ദാക്കായി തിരുമേനിതന്റെ സചിവാ
ഗ്ര്യൻ തീൎച്ച കല്പിക്കയാൽ,
നീക്കാനുള്ളിതളാശു നീങ്ങി; യുദയം
ചെയ്തു സമതാം, വെറും
നാല്ക്കാലിക്കസമം നടന്നവരതാം
നാലഞ്ചു ലക്ഷങ്ങളിൽ. ൮൦

ശ്രീമൂലർക്ഷജയായ ശിക്ഷ മുറപോ-
        ലുണ്ടായമൂലം മന-
സ്സാമൂലാഗ്രമുദാരപൂർവ്വമഹിതാ-
        ദർശാമമായ് മേൽക്കുമേൽ,
മാമൂലിന്റെ ജുഗുപ്സ്യകൂടിയ ദുരാ-
        ചാരം വിദൂരീകരി-
ച്ചീ മൂലർക്ഷജഭാഗിനേയനധുനാ
        വെൽവൂ മഹാഭാഗ്യവാൻ. ൨൫

ഇന്നിക്കാണുവതെന്തൊരത്ഭുതം? മിതാ
        വേണാട്ടിൽ വേടർക്കളി-
ക്കന്നിന്നേവുയരുന്ന സുന്ദരജഗൽ-
        സ്വാതന്ത്ര്യസൂര്യാർഭകൻ,
കന്നിക്കം പ്രവേശി; കണ്ണുകളിറ-
        ന്നെല്ലാതുമുല്ലാസമാ-
ന്നൊന്നിച്ചേതൊരു വഞ്ചിതന്റെഗതിയെ
        നോക്കുന്നിതുള്ളങ്ങളാൽ. ൨൬

പണ്ടാരാലുരുവായ പാപപാരദാ-
        സ്യഗ്രന്ഥി പൊട്ടിത്തുലോം
രണ്ടായിട്ടു തകർന്നുപോയിതു; പുനഃ-
        സ്വാതന്ത്ര്യസൂര്യാദയിൽ
കൊണ്ടാടീതിരുവഞ്ചിയെത്തിയധുനാ;
        കോലാഹലത്തോടുമേ-
ലുണ്ടാം, യാത്രയിനി, പ്രശാന്തിസുഷമാ-
        സമ്പന്നപമ്പാംബുവിൽ. ൨൭

ഈ വിഖ്യാതവിളംബരാംബിക, മൃത-
പ്രായക്ക് മിഷ്ടാമൃതം
ത്തുവിസ്സാരമുണച്ചയേകിയുദിതോ-
ന്മേഷം തഴപ്പിക്കയാൽ,
ഭൂവിൻഭൂഷണമായി, ഭൂരിനവജീ-
വാനന്ദഭൂതിസ്ഫുരൽ-
ഭാവിക്കാസ്പദമായ ഭാസുരമനോ-
ഭാവം മതാസക്തരിൽ. വൃഷ

ഇന്നാളോളമവർണ്ണനാധപജ്ഞപദം
ക്ഷേത്രപ്രവേശംലഭി-
ച്ചെന്നാലാളു തകർന്നു ഭാരതപരി-
ഷ്കാരാസ്ഥിക്കൂടം ദ്രുതം,
എന്നായോതിയ വാദമസ്തരവമായ്;
സാധിച്ചു ധർമ്മക്ഷമാ-
ജ്ജന്നായകശേനമൃത്യുറദിനുവടനാ-
സാമ്രാജ്യസംസ്ഥാപനം. വൃശ്ച

തീണ്ടാടൊത്തു തൊടീലുമിത്തിര-
വിതാംകൂർവിട്ടു തീണ്ടാടിയെ-
ങ്ങാണോ പോയിമറഞ്ഞു; മറ്റൂന്നപരെ-
ച്ചെന്നാശ്രയിച്ചീടുവാൻ,
പൂണ്ടോരോ പുതുവേഷധാടികളുമാ-
യെത്തുന്നതെന്തിന്നട-
ത്താണ്ടോടാണ്ടിന്നകത്തിരിപ്പവിടെയും
ദുസ്സാദ്ധ്യമാമൊക്കകിൽ വൃന്ദ

സാഹിത്യാത്മരസം പദാനുപദമി-
സ്സന്ദേശ, മൃത്യുൽക്കരാ-
സൌഹിത്യത്തോട്ടു വാചകംപ്രതി, വഴി-
ഞ്ഞീടുന്ന വാക്യങ്ങളാൽ,
"സ്നേഹിച്ചീടുക നാം സഗർഭ്യരൊടും,
നിഷ്ഠോന്നതാവധാനധീ-
രാഹിത്യത്തോട്ടു" മെന്നതുതാചമന്മശാ-
സിക്കനിതാദ്ധ്യാത്മികം. ൯൬

ഏതോമൽത്തിരുമേനിയിപ്രഥിതമാം
പ്രവ്യാപനം സപ്രജാ-
ചേതോമോദമുയർത്തുമാറു വിരചി-
ച്ചാശാംശുവീശീടിനാൻ,
ശ്രുതോദാരദയാപരാഗ്ര്യമണിയാ-
മദ്ദേഹമാദ്ധ്യാത്മിക
സ്ഫീതോർവ്വീധരനാവ്യശീതയുപദേ-
ശിച്ചാനപേന്ദ്രാശ്രിതൻ. ൯൭

* * * * * * *

തങ്കൽ ഭക്തി മുഴുത്തുതാണുതൊഴുമ-
പ്പൌരാളിയിൽപൌരുഷ-
ത്തങ്കക്കോമളമായിടും തിരുമുഖാം-
ഭോജംതിരിച്ചാദരാൽ,
തിങ്കൾപ്പൂഞ്ചിരിതൂകിയുത്തമരഥാ-
ങ്കത്തിൽത്തിളങ്ങിപ്രജാ-
സങ്കല്പേശചരനാം കലാത്മനിരതൻ
കാൎയ്യസ്ഥലത്തെത്തിനാൻ. ൯൮

സാമൎത്ഥ്യം കലരുന്ന സാധ്വിയിറ-
ങ്ങിച്ചെന്നൊരുങ്ങിത്തുലോം
സാമഞ്ജസ്യസമൃദ്ധിസംഭൃതരഥം
തൂൎണ്ണം തുറന്നീടവെ,
ആ മന്ദാരമരത്തിനാധിയധികം
ചേൎക്കുന്ന തൃച്ചേവടി-
പ്പൂ, മൎദ്ദിച്ചിതുമന്ദമൂഴിയണിയും
പട്ടാംബരത്തിന്നുമേൽ. ൯൩

തൃക്കാൽസ്പൎശനഭാഗ്യമന്നഗരി-
ക്കുണ്ടായനേരം, പുറ-
ത്തുക്കാവൽഭടർ ശംഖകാഹളരവം
മന്ദം മുഴക്കീടിനാർ;
ദിക്കാകെത്തെളിവാൎന്നു; ദീപനികരാ-
യാദിത്യനാഴികട്ടു-
ത്തിക്കാഴ്ച്ചക്കനുകൂലമാം പ്രഭചൊരി-
ഞ്ഞാരാൽ ചൊരിഞ്ഞീടിനാൻ. ൯൪

ശ്രീമൽഭാരതവൎഷഭദ്രരണ
പ്രഖ്യാതസാമാജിക-
വ്യോമപ്രസ്ഫുടതാരകാവലികലേ-
ശാഭാവിഭൂഷാന്വിതൻ,
രാമസ്വാമിധരാസുരേന്ദ്ര,നധുനാ
മന്ത്രീശ്വരൻ മംഗള-
ക്ഷേമസ്വാഗതവാക്യമാധ്വീയരുളി-
ത്തൃക്കാൽ വണങ്ങീടിനാൻ. ൯൫

സാകൂതസ്മിതപൂൎവ്വകം തിരുമന-
സ്സോടാൎത്തനളീകൃത-
ശ്രീകൂട്ടന്ന ശിരസ്സണിഞ്ഞ ചലനാം-
കൊണ്ടു,കമ്രകോണങ്ങളിൽ,
ധീകൂലങ്കഷമതിശക്തിനിധി-
ച്ചാ, ലേപനാക്രാന്തമാം
കൈക്കൂട്ടും സചിവോത്തമന്റെയുപചാ-
രത്തെഗ്രഹിച്ചീടിനാൻ. ൩൰

കൂട്ടം ശ്രദ്ധയൊടും പ്രദൎശനമഹം
കൊണ്ടാടുവാനാൎത്തി-
ച്ചീടും പൌരജനപ്രധാനപുരുഷ-
ന്മാരാൽ പുനസ്സ്വീകൃതൻ,
തേടും ഭക്തി തെളിഞ്ഞുയൎന്നനഗരി-
ക്കപ്പെട്ടു,തേജസ്സണി-
ഞ്ഞീടും കാഴ്ചകൾ മാറിമാറിയവിടെ-
ക്കല്പിച്ചു കണ്ടീടുവാൻ. ൩൧

നാനാസാധനസംസ്കൃതീകൃതനവീ-
നാഭിഖ്യയോടുത്തമ-
ഞ്ചാനാസൌധനിരാഗ്ര്യശാലകൾ, പതാ-
കോല്ലാസപാതങ്ങളാൽ,
സൂനാസ്ത്രോപമവഞ്ചിരാജനൃപനെ,
ശ്ശുദ്ധാന്തരംഗോൽഗളൽ-
പീനാമോദമുതിൎന്നു സന്നതിപരോ-
ക്ഷത്തിൽ ക്ഷണിച്ചീടിനാർ. ൩൨

ആചാൎയ്യോപമനായ മന്ത്രിവരനോ-
ടൊന്നിച്ചുകൂടി, സദാവം-
ശാചാരവ്രതശുദ്ധിവിട്ടങ്ങു ചലി-
ച്ചീടാതെ ചക്രേശ്വരൻ,
വാചാവൎണ്ണപ്രസൂവൎണ്ണഭാഷണസുധാ-
ശ്രുപത്തിവൃത്യൽക്കലാ-
ശ്രീപാദസ്ഥിതനന്തചിത്തനാഗരി-
ക്കാശിസ്സു നൽകീടിനാൻ. ൯൯

മേധാമേദുരമന്ത്രികാൎയ്യപരിപാ-
ടിക്കൊണ്ടു മേന്മേലതി-
പ്രാധാന്യം കലരും പ്രദൎശനകലാ-
ശാലാവിഭാഗങ്ങളിൽ,
രാധാവല്ലഭദാസനഞ്ചിതകടാ-
ക്ഷാപാംഗശൃംഗാഞ്ജനാ-
ശ്രീധാരാമൃതവൃഷ്ടിയാലരുളിനാ-
നത്യന്തമുത്തേജനം. ൧൦൦

---

PRINTED AT THE V. V. PRESS BRANCH, TRIVANDRUM.

ശ്ലോ. 2. കച്ചേരി..............മൈതാനം=പുത്തൻകച്ചേരിക്കു് കിഴക്കുവശമുള്ള വിശാലമായ പ്രദേശം. ഇവിടെയായിരുന്നല്ലോ ചിത്രനാഗരം സജ്ജീകരിക്കപ്പെട്ടിരുന്നതു്. ഏതാദൃശത്തെച്ചേർ=ഇപ്രകാരമെല്ലാമുള്ള വിശിഷ്ടങ്ങളായ പണിത്തരങ്ങൾ. വിശേഷകമ്പു് കല്ലു് മപ്പിളുറിത്താൽ വിശേഷതരമായ മന്ദിരങ്ങൾ ഉയർന്നുവന്നതുപോലെ ശില്പപ്രയോഗത്താൽ ക്ഷണത്തിൽ ഉണ്ടായ പന്തലുകൾ. തുലാമാസാവസാനാളിയിൽ=തുലാമാസത്തിന്റെ അവസാനത്തിന്റെ ആളിയിൽ; ഒടുവിലത്തെ ആഴ്ചയുടെ ആരംഭത്തിലാണല്ലോ പ്രദർശനം തുടങ്ങിയതു്. വിരോധാഭാസാലങ്കാരം. അവസാനാളിയിൽ=beginning of the end എന്നുള്ള ഇംഗ്ലീഷ് ശൈലിയുടെ അനുകരണം. ഗ്രന്ഥകാരന്റെ പാശ്ചാത്യവിദ്യാഭ്യാസത്തിന്റെ ഫലം, മററുള്ള പ്രയോഗങ്ങളിലും ഇതുപോലെ കാണാവുന്നതാണ്. ചേർത്തോ......കൈലാസമായ്=കൈലാസപർവ്വതത്തിനു തുല്യമായിട്ടു ഉയരത്തെ കവരുന്ന കാഴ്ച സ്ഥലത്തിന്റെ നിലയെ (മൈതാനം) പ്രാപിച്ചു. കടീരങ്ങൾ=പന്തലുകൾ. വെള്ളത്തുണിയിലുള്ള വലുതും ചെറുതുമായ പന്തലുകൾ നിറഞ്ഞ ചിത്രനാഗരം വെള്ളിക്കൊടുമുടികളുള്ള കൈലാസംപോലെ കാണപ്പെട്ടു എന്നു് താല്പര്യം. ഈ പ്രയോഗം ഗ്രന്ഥകാരന്റെ പൗരസ്ത്യവിദ്യാഭ്യാസത്തിന്റെ ഫലവുമാണ്. ഇങ്ങനെ സമ്മിശ്രമായ ആശയപ്രകടനം മററു ശ്ലോകങ്ങളിലും കാണാം. ഉപമാലങ്കാരം.

ശ്ലോ. 3. ഉദ്യോ............പ്രദീപ്തം=വലിയ ഉദ്യോഗസ്ഥന്മാരും. ഉദാ....സാശയന്മാർ=ഉൽകൃഷ്ടമായ ആശയമുള്ളവർ. (Rich in noble ideals)ഉദ്യോഗിക്ക=ഉത്സാഹിക്ക. അന്ന........തിലകർ=പല പല പൗരപ്രമാണികൾ. ഉദ്യോഗസ്ഥന്മാരും അനുദ്യോഗസ്ഥന്മാരും ഒരുപോലെ തിരുനാളാഘോഷിക്കുന്നതിനു ഉത്സാഹിച്ചതു് മഹാരാജാവുതിരുമനസ്സിനോടു പ്രജകൾക്കെല്ലാമുള്ള സ്വതഃപ്രവൃത്തികമായ രാജഭക്തിയെ പ്രത്യക്ഷപ്പെടുത്തുന്നു. ഹൃദ്യോ.......പുരി=ഹൃദ്യവും (മനസ്സിനെ കവരുന്നതു്) ശ്രേഷ്ഠവുമായ പുതിയ ചിത്രനാഗരം. ഹാ! ഇതിനെ എന്തിനോടു് ഉപമിക്കേണമെന്നു് നിശ്ചയമില്ലാതെ കവി അമ്പരക്കുന്നു. ഒടുവിൽ "പൂമങ്കപ്പൂമേടയിൽ" എന്ന സാദൃശ്യ-യോഗ്യതയാർന്നു് ഉദ്ദേശകമായ ഉപമയിൽ വാസനാനുഗ്രഹംകൊണ്ടു് എത്തുന്നു. തിരുവനന്തപുരം പട്ടണത്തിനകത്തു് ചിത്രനാഗരം, മനോഹരമായ മലർമാളികയിൽ മഹാലക്ഷ്മിയെപ്പോലെ ശോഭിച്ചു. കാലോചിതം=കാലത്തിനടുത്തവണ്ണം. ഉപമാലങ്കാരം. ഉദ്യോഗസ്ഥ......ഉദാരാശയ........ഉദ്യോഗിക്കം; പൂമങ്കപ്പൂമേടയിൽ; കാ

ണായി കാലോചിതം ഇത്യാദി അനുപ്രാസങ്ങൾ നോക്കുക. മററുള്ള ശ്ലോകങ്ങളിലും ഇതുപോലെ കാണാം.

ശ്ലോ. 4. പ്രാകാരാഭ=പ്രാകാരത്തിന്റെ (കോട്ടയുടെ) പോലെ. പ്രധാനമുഖദ്വാരം=പ്രധാനമായ വാതിൽ. അത്യ........ഭിയാൽ=മഹായോഗ്യനായ മഹാരാജാവു തിരുമനസ്സിലെ അഭ്യുദയാശംസ ചെയ്യുന്ന വാക്കുകൾ, സിന്ധുജം (കടൽ) ജം (ശംഖ്) എന്നിത്യാദിയായ വഞ്ചിരാജ്യത്തിന്റെ ചിഹ്നങ്ങൾ, ഇവയെക്കൊണ്ട്. ഒളി=പോലെ. പാകാരാതിധനുസ്സ്=മഴവില്ല്. പതാകാന്വിതം=പതാകകളോടുകൂടി. സ്വഭാവോക്തി ഉപമാലങ്കാരങ്ങൾ. പലനിറത്തിലുള്ള പതാകകളോടുകൂടിയ വളപ്പുവാതിലിനെ മഴവില്ലോട് ഉപമിക്കുന്നതിനുള്ള ഔചിത്യം പ്രത്യക്ഷം.

ശ്ലോ. 5. സേവാതൽപരർ=വാളൻറിയറന്മാർ (Volunteers). ആവാസം=താമസം. സ്വഭാവോക്തി.

ശ്ലോ. 6. രമ്യ....... കവാടം=മനോഹരമായ ഗോപുരവാതിൽ. ഇടത്താരാമം=ഇടത്തുവശത്തായിക്കാണുന്ന ഉദ്യാനം. ലസ........കാരത്തിൽ=ലസത്തായ (ശോഭിക്കുന്ന) അർദ്ധചന്ദ്രന്റെ അഴകേറിയ ആകൃതിയോടുകൂടി. അന്യതഃ=അപ്പുറവും. ദൂരാ........പൂർവ്വം=ദൂരദിക്കുകളിൽനിന്ന് ആനയിക്കപ്പെട്ട (കൊണ്ടുവന്ന) ലത (വള്ളി)കളെക്കൊണ്ടും മഹീരുഹ (വൃക്ഷ)ങ്ങളെക്കൊണ്ടും ഉള്ള അലങ്കാരങ്ങളോടുകൂടി. കലാ........രചിതം=കലാകാരന്മാരുടെ (ഉദ്യാനനിർമ്മാണവിദ്യയിൽ വിദഗ്ദ്ധന്മാരുടെ) അവ്യാഹത (തടസ്സമററ) മായ ഭാവന (കല്പനാശക്തി) യാൽ വിരചിതം (ഉണ്ടാക്കപ്പെട്ടത്). ഇത് ഒരു കൃത്രിമോദ്യാനമായിരുന്നു എന്നുള്ളത് ഗ്രഹണീയമാണ്. സ്വഭാവോക്തി.

ശ്ലോ. 7. മായാ........ശ്രേണിയാൽ=മായാ (ഇന്ദ്രജാല)മണ്ഡപം, നൃത്തമണ്ഡപം, ഗാനമണ്ഡപം ഇവയുടെ ശോഭാലങ്കാരങ്ങളുടെ ധാരാളതകൊണ്ട്. ഏ........മായ്=ഏററവും ആകർഷകമായി. പ്രവർഷിക്കുക=ധാരാളമായ് പെയ്യുക. അദ്യാപി=ഇപ്പോഴും. പ്രഥിത........പ്രദർശനം=പ്രഥിത (പ്രസിദ്ധമായ പ്രദർശനത്തിന്റെ വിജയാതിശയത്തെ. ഉൽപ്രേക്ഷ.

ശ്ലോ. 8. ഉത്തുംഗാഭ=ഉത്തുംഗമായ (വലുതായ) മല (പോലെ) വിശാലതരം=വളരെ വിശാലമായുള്ള. വിധാനങ്ങൾ=ഒരുക്കങ്ങൾ. മുത്തും=വളർന്ന. ഉല്ലാസ....പ്രവീണത=ഉല്ലാസമായ (സന്തോഷ

ധോരണി) ഠിളിസ്സുന്നതായ ധമ്മില്ലഭാരതലം (കുന്തളഭാരതലം) മിളൽ........മാഞ്ജനികം=മിളത്തായിരിയ്ക്കുന്ന ചിദാലാപാസനത്തിന്" (ഭംഗിയായി ഒതുക്കിവെയ്ക്കുന്നതിന്" ഉതകുന്ന) കേശമാഞ്ജനികം (ചിപ്പുകം) കേശസമ്പത്ത്" ധാരാളമുള്ള സുകേശിനിമാർ കുന്തളഭാരവും ചിപ്പുകളും വാങ്ങുന്നു. പരികരാലങ്കാരം.

ശ്ലോ. 39. സൌരഭ്യാതിശയം=അതിശയ (അധിക) മായ മണം, പത്മിനികം=നായികമാരെ നാലുതരങ്ങളിൽ വിഭജിച്ചിട്ടുള്ളതിൽ ഒരുതരത്തിൽപെട്ട സ്ത്രീകൾ. "രതിമഞ്ജരി" എന്ന ഗ്രന്ഥത്തിൽ പത്മിനിയെ ഈ വിധം വർണ്ണിച്ചിരിക്കുന്നു.

"ഭവതി കമലനേത്രാ, നാസികാക്ഷുദ്രരന്ധ്രാ,
അവിരളകുചയുഗ്മാ, ചാരുകേശീ, കൃശാംഗീ,
മൃദുവചനസുശീലാ, ഗീതവാദ്യാനുരക്താ,
സകലതനുസുവേശാ, പത്മിനീ, പത്മഗന്ധാ"

പത്മാഭിരാമാസ്യകം=പത്മത്തെപ്പോലെ അഭിരാമമായ ആസ്യത്തോ (മുഖത്തോ)ടു" കൂടിയവർ. സുഗ........ന്ധത്തിൽ=സുഗന്ധമുള്ള കൃത്രിമമായ പരാഗ (പൊടി) ത്തിൽ. Powder. സംസാരഗ്രസ്തർ=സംസാരത്താൽ ഗ്രസിക്കപ്പെട്ട (വിഴുങ്ങപ്പെട്ട)വർ. സംസൃതി=ഉൽപത്തി. ജനനം ലബ്ധമായതുകൊണ്ടു സൌന്ദര്യാദിഗുണങ്ങളെക്കൊണ്ട്" മനുഷ്യർക്ക്" തൃപ്തിയുണ്ടാകുന്നില്ല. അർത്ഥാന്തരന്യാസം.

ശ്ലോ. 40. ഇനിയും നാലു ശ്ലോകംകൊണ്ട്" വൈദ്യുതയന്ത്രങ്ങൾ പ്രവർത്തിപ്പിച്ചിരുന്ന ശാലയെ വർണ്ണിക്കുന്നു. മായാ........ണാമം=മായാവൈദ്യുതശാസ്ത്രത്തെ (Electricity യെ) സംബന്ധിച്ചുള്ള ചിന്തകന്മാരുടെ മഹാനിപുണത (വളരെ ചുഴിഞ്ഞ)മായ മനോവ്യായാമത്തിന്റെ (വിചാരത്തിന്റെ) അത്ഭുതമായ ശക്തിയുടെ പരിണാമം (പാകത). ഭേദയ........ചിത്ര്യം=ഭേദയങ്ങളും അനേകങ്ങളും മനോജ്ഞങ്ങളുമായ യന്ത്രങ്ങളുടെ ഘടനയിലുള്ള വൈചിത്ര്യം.

ശ്ലോ. 41. ഇഷ്ട............ശ്രവം=സുഖമായ ആശ്ലേഷരസത്തിന്" (ആലിംഗനത്തിന്") യോജിച്ചവിധം. ശീതോ........ദ്ധാന്തം=ശീതോപചാരക്രിയയുടെ സിദ്ധാന്തം. വിദ്യുൽ........ങ്ങളാൽ=വിദ്യുൽഗുണം (വിദ്യുച്ഛക്തി) കൊണ്ട്" ആകൃഷ്ടവും അനായാസവുമായ താലവൃന്തനികരത്തിന്റെ താളക്രമംകൊണ്ട്"; ഇലക്ട്രിക്ക് ഫാനുകളിൽ നിന്ന്" പുറപ്പെടുന്ന തണുത്ത കാറ്റുകൊണ്ട്" അവിടെ വളരെ സുഖമുണ്ടായിരുന്നു.

ശ്ലോ. 42. ശുഭ്ര......ഗോളങ്ങൾകൊണ്ട്=ശുഭ്രവും അമലവും (നിർമ്മലവും) ആയ സ്ഫടികങ്ങൾകൊണ്ട് ആരചിതമായ (ഉണ്ടാക്കപ്പെട്ട) ഗോളങ്ങൾ. (Electric bulbs) ഗോ......തന്ത്രികൾ=ഗോവിനെ (പ്രാകാരത്തെ) ലക്ഷ്യമാക്കി ബന്ധിച്ചിട്ടുള്ള ബലമുള്ളതും സൂക്ഷ്മമായതുമായ ഇരുമ്പുകമ്പികൾ. തടിൽപ്പൂക്കൾ=വിദ്യുൽപ്പൂക്കൾ. ശുഭ്ര......നിര=ശുഭ്രമായ ആതതിന (അന്തഃപുരത്തിന്) യോജിച്ച ശ്രേഷ്ഠമായ വിളക്കുകളുടെ കൂട്ടം.

ശ്ലോ. 43. അന......യന്ത്രങ്ങളിൽ=അനവദ്യ (നിർദ്ദോഷ)മായ അനേകയന്ത്രങ്ങളിൽ. മഹിത ....സാരം=മഹിതമായ (ശ്രേഷ്ഠമായ) വ്യാപാര (പ്രവൃത്തന)ങ്ങളുടെ സൂക്ഷ്മത്തിലും ക്രമത്തിലുമുള്ളതായ ഉപായങ്ങളുടെ അഗാധമായ രഹസ്യസാരം. സമ്യക്=വേണ്ടപോലെ. വിദ്യാർത്ഥികളോടുള്ള നിർദ്ദേശം.

ശ്ലോ. 44. കതുക......ങ്ങളാൽ=സന്തോഷത്തോടുകൂടിയുള്ള അവലോകത്തിന് (കാഴ്ചയ്ക്ക്) പര്യാപ്തമായ പദാർത്ഥങ്ങളെക്കൊണ്ട്. വസന്ത......പൂർവ്വകം=വസന്തോത്സവത്തിന്റെ പ്രൗഢിക്കും ആഘോഷത്തിനും ചേർന്നവിധം. പാദപങ്ങൾ=ഉച്ഛ്രായമുള്ള സസ്യങ്ങൾ. ഉപമ.

ശ്ലോ. 45. സ്ഫാര......സ്വരം=സ്ഫാര (വർദ്ധിച്ച)മായ ഉത്സാഹത്തോടുകൂടി. ഉദ്ഗതി=ഉയർവോട്. കലാ......ലത്തിൽ=കലാലയത്തിലെ ഉത്സംഗതലത്തിൽ (പ്രധാനസ്ഥലത്തിൽ) പ്രശുഷ്ക......ങ്ങളാൽ=പ്രശുഷ്കമായ (വിരസമായ) പല ജോലിത്തിരക്കുകളുടെ പ്രവാഹങ്ങളാൽ (തള്ളൽകൊണ്ട്); ശുഷ്കങ്ങളും എന്നാൽ കർത്തവ്യബോധംകൊണ്ട് തള്ളാൻ വയ്യാത്തവയുമായ ജോലിത്തിരക്കുകളുള്ളതിനാൽ രമണീയമായ ഈ കാര്യങ്ങൾ ഇവിടെനിന്ന് ഉദ്ഘാടനം കാണുന്നതിന് സാധിക്കയില്ലല്ലോ എന്ന് കവി ഖേദിക്കുന്നു. ഭാവികാലങ്കാരം.

ശ്ലോ. 46. പ്രദർശനീയത=കാണേണ്ടതായ കാഴ്ച. എങ്കിലും ആ വൈഭവങ്ങളെ ആകുന്നതും കാവ്യരൂപത്തിൽ ചിത്രീകരിക്കേണ്ടത് ആവശ്യമാണെന്നും, അത് കാലാന്തരത്തിലും കൗതുകാവഹമായിരിക്കുമെന്ന് സാരം.

ശ്ലോ. 47. അടുത്ത ഏഴുശ്ലോകങ്ങൾകൊണ്ട് ജപ്പാൻകാരുടെ വ്യവസായാഭിവൃദ്ധിയെ വർണ്ണിക്കുകയും, തിരുവിതാംകൂറും വ്യവസായവിഷയത്തിൽ ജപ്പാനെ അനുകരിക്കുന്നതു് ഇവിടത്തെ തൊഴിലില്ലായ്മപ്രശ്നത്തിനു ഒരു പരിഹാരമാർഗ്ഗവും ഐശ്വര്യാഭിവൃദ്ധിക്ക് ആസ്പദവും ആയിത്തീരുമെന്ന് കാണിക്കുകയും ചെ

ളുന്നു. സ്തോമം=കൂട്ടം. സമന്താൽ=ചുററുപാടും. സമീ……ശിഷ്ട്യം=സമീചീനവും (യുക്തവും) ആപാതമനോഹരവും (മിനുസവും) ആയ ആവരണത്തി (ചട്ടക്കൂടി) ന്റെ വൈശിഷ്ട്യം. ഉപമ.

ശ്ലോ. 48. വ്യവ……ഭാവം=വ്യവസായങ്ങളിൽ തല്പരമായ മനഃസ്ഥിതി. യാമനാളികൾ=നാഴികമണികൾ. Clocks, Watches etc ജഗ……ച്ഛില്പികൾ=ജഗത്തിന്ന് വശ്യവും ഉജ്ജ്വല (പ്രകാശമാന)വുമായ നിർമ്മാണങ്ങൾ. പാശ്ചാത്യ……നയം=പാശ്ചാത്യന്മാരുടെ ഉഗ്രമായ മത്സരതന്ത്രം. വ്യവസായവിഷയത്തിൽ ജപ്പാൻകാർക്കുള്ള അതിരററ സാമർത്ഥ്യം ലോകപ്രസിദ്ധമാണല്ലൊ. പദാർത്ഥങ്ങളുടെ വൈവിധ്യം, വൈചിത്ര്യം, വിലക്കുറവ്, ആകർഷകത, സാർവ്വത്രികത എന്നിവയെല്ലാം അവരുടെ വ്യവസായഫലങ്ങളാണ്. ഇവയെ അടുത്ത ശ്ലോകങ്ങളിൽനിന്ന് ഗ്രഹിക്കാവുന്നതാണ്.

ശ്ലോ. 49. വ്യവ……മന്ത്രങ്ങൾ=വ്യവസായങ്ങളെ പോഷിപ്പിക്കുന്ന കലാമന്ത്രങ്ങൾ. ഉദ്യൽ……മോദ്=അഭിവൃദ്ധികളായ പരിഷ്കാരങ്ങളുടെ ഉച്ഛൃംഖല (തളപ്പററ) വേഗത്തോടുകൂടി. ഗൗരാ…… ങ്ഗർ=ഗൗരവർണ്ണമുള്ള പീത (മഞ്ഞനിറമുള്ള) വംശത്തിൽ ജനിച്ചവർ (Yellow race). ജപ്പാൻകാർ ചീനക്കാരെപ്പോലെ മഞ്ഞനിറമുള്ളവരാണ്. രോമാഞ്ചദം=രോമാഞ്ചത്തെ ഉണ്ടാക്കുന്ന. ചമൽ……ഭ്യായം=ചമൽക്കാരവും രസവുമുള്ള ഭാഗം.

ശ്ലോ. 50. അഗ്ര്യം=മുന്ന്. അനന്യസൃതം=ഇതരം. പ്രഭാതാർക്കൻ=ബാലസൂര്യൻ (Japan is called the rising sun); അഭിവൃദ്ധ്യുന്മുഖമായ രാജ്യമെന്ന സാരം. വ്യവ……മദ്ധ്യത്തിൽ=വ്യവസായമഹാധ്വമാകുന്ന ആകാശത്തിന്റെ നടുവിൽ (ഉച്ചത്തിൽ). തദീ……ചിതി=തദീയമായ (ആ രാജ്യത്തെ സംബന്ധിച്ച) അത്ഭുതമായി പ്രകാശമാനമായിരിക്കുന്ന കര (രശ്മിയെന്നും) കൈവേലക (കൈത്തൊഴിലുക) ളുടെ പൊലിമ. ജപ്പാൻകാരുടെ (പ്രഭാതാർക്കന്റെ) കൈത്തൊഴിലുകളുടെ ഫലം (രശ്മി) ചെന്നു പററാത്തേടം എങ്ങുമില്ല. രൂപകം.

ശ്ലോ. 51. അതു……ഗ്യം=അതുല്യമായ (എതിരററ) ആശംസ (പ്രശംസ) ക്കു പററിയ. തടി……ഭംഗി=മിന്നൽപിണരിന്റെ അമോഘവും നിലീനവുമായ (സഫലവും ലയിച്ചുകിടക്കുന്നതുമായ) ഭംഗി. നിലാംബരാഭരണികൾ=നീലപ്പട്ടണികൾ. മിന്നൽക്കൊടികളുടെ വിശേഷമായ തിളക്കം ലയിച്ചുകിടക്കുന്ന നീലമേഘ

ങ്ങളെപ്പോലെ ഇടയ്ക്കിടയ്ക്കു കസവിന്റെ പ്രകാശം വെളിയിൽ നിന്നു കാണിക്കുന്ന തുണികൾ എന്നു താല്പര്യം. ലോലാ........ സ്തോമങ്ങൾ=നിർമ്മലസ്ഫടികംകൊണ്ടുള്ള ലോലങ്ങളായ പാനപാത്രങ്ങൾ. ചണ്ഡ........യോഗ്യം=ചണ്ഡാതപജ്ജ്വാലയെ (കൊടുംവെയിലിന്റെ ചൂടിനെ) നിവാരണംചെയ്യുന്നതിന്നു പര്യാപ്തമായ.

ശ്ലോ. 52. പോതങ്ങൾ=കപ്പലുകൾ. സാനുഗ്രാഹികൾ=ഗ്രാമഫോണുകൾ (Gramaphones·) ഇത്യാകാരങ്ങൾ=അതുല്യങ്ങളായ. ഈ രണ്ടു ശ്ലോകങ്ങളിലുള്ള സാധനങ്ങളുടെ പരിസംഖ്യാനം (enumeration) കൊണ്ടു എല്ലാം വ്യവസായപദ്ധതികളിൽ ജപ്പാൻകാർ പ്രവേശിച്ചിട്ടുണ്ടെന്നുള്ളതു വിശദീകരിക്കുന്നു.

ശ്ലോ. 53. ഈ ശ്ലോകത്തിൽ തിരുവിതാംകൂർ ഇതുപോലെ വ്യവസായങ്ങളിൽ ഏർപ്പെടേണ്ട ആവശ്യകതയെയും അങ്ങിനെ ചെയ്താലുണ്ടാകുന്ന ഐശ്വര്യത്തെയും സൂചിപ്പിക്കുന്നു. ആധി=മേല്പ്രകാരം വർണ്ണിക്കപ്പെട്ട ജപ്പാൻകാരുടെ ഇപ്രകാരമുള്ള തൊഴിലില്ലാപ്രശ്നം (the problem of unemplyment)· കല........ദേവത=ഐശ്വര്യദേവത. രൂപകം.

ശ്ലോ. 54. ദിവ്യാദർശം=ദിവ്യമായ (ശ്രേഷ്ഠമായ) ആദർശം. ദീനാ........സക്തി=ദീനരക്ഷണം എന്ന പ്രവൃത്തിയോടുള്ള (വിടിന്റ) അത്യാസക്തി (Increasingly growing religious determination to ameliorate the condition of the distressed) അവ്യാ........യുഗം=നിസ്തുലമായി വ്യവസായപരമായ ഒരു പുതിയ യുഗം (a true New Era of real industrial development·) സംപ്രാപ്തമായി=വന്നു. പാവങ്ങളുടെ സംരക്ഷണ വിഷയത്തിൽ ഈ വ്യവസായ പ്രവർത്തനം ഒരു പുതിയ യുഗത്തെ സൃഷ്ടിച്ചിട്ടുണ്ടെന്നും അതിനു കാരണഭൂതമായതു ദിവാന്റെ ഭരണകൗശലതയാണെന്നും അതു തിരുനാളോടു അനുബന്ധിച്ചുവന്നിരിക്കുന്നതു അത്യന്തം ഉചിതമായിരിക്കുന്നുവെന്നും ഭാവം. രൂപകം.

ശ്ലോ. 55. സചിവോത്തമൻ=മഹാരാജാവുതിരുമനസ്സുകൊണ്ടു സർ. സി പിക്കു നൽകിയ തിരുനാൾ ബഹുമതി. ധിഷണാ........സന്താനം=ഭാവനാഫലം. മാമാ........ങ്കം=മാമാങ്കം (കേരളത്തിൽ ഒരു കാലത്തു നടത്തപ്പെട്ടിരുന്ന ഒരു മഹോത്സവം) പോലുള്ള പ്രവർത്തനം. അതിപ്രഖ്യാതം=വളരെ പ്രസിദ്ധം. ത്രൈ........ക്ഷ്യർ=ഓരോഡിപ്പാർട്ടുമെന്റിലെയും പ്രധാനികൾ. മനോ........ബലം=മനസ്സിനു് അതിരുകവിഞ്ഞ ഉത്സാഹത്തോ

കൂടി. ഇവിടെ ഡിപ്പാർട്ടുമെൻറദ്ധ്യക്ഷന്മാർ ഔദാര്യപൂർവ്വമായ സഹായ സഹകരണങ്ങൾ ചെയ്തുകൊടുക്കുന്നതു് ദിവാൻജിയുടെ ഭരണകൗശലത്തെയും അനുഭാവത്തേയും വെളിവാക്കുന്നു.

മുറി. 56. ഇതുമുതൽ അഞ്ചുപത്തുമുറികൾകൊണ്ടു് വിദ്യാഭ്യാസവകുപ്പുവക പ്രദർശനങ്ങളെ വർണ്ണിക്കുന്നു. ഈ വ്യവസായ പ്രദർശനത്തിൻറെ പ്രാധാന്യം പൊതുവേ ഇതിനുമുമ്പു വർണ്ണിച്ചിട്ടുള്ളതുകൊണ്ടു് വ്യക്തമാകുമിരിക്കുന്നതിനാൽ ഇനിയും ഓരോ തുറയിലുമുള്ള പ്രദർശനങ്ങളെ വർണ്ണിക്കുന്നതു് വിസ്താരകാരണം ഇടയുള്ളൂ. അതിനാൽ അതിനൊരുമ്പെടുന്നില്ല. എങ്കിലും, കവി വിദ്യാഭ്യാസവകുപ്പിലുള്ള ഉദ്യോഗസ്ഥനാകകൊണ്ടും ഈ വകുപ്പിലുള്ള പ്രദർശനവസ്തുക്കൾ വിദ്യാഭ്യാസപരമായും സാഹിത്യപരമായും മററു വകുപ്പിലുള്ള വസ്തുക്കളെ അപേക്ഷിച്ചു് അധികം പ്രാധാന്യം വഹിക്കുന്നതുകൊണ്ടും വിദ്യാഭ്യാസവകുപ്പുമാത്രം പ്രത്യേകം എടുത്തുവർണ്ണിച്ചിട്ടുള്ളതിൻറെ ഔചിത്യം കാണുക. ഇപ്രകാരം.

മുറി. 57. സ്ത്രീജനവാഴി=വിദ്യാഭ്യാസവകുപ്പിലെ പെൺപള്ളിക്കൂടങ്ങൾ വഴിയായി (Women's branch). ചിത്രാർഹം=വിചാരത്തിന്നു് യോജിച്ചതു്. ലേഹ......സാമഗ്രികൾ=ലേഹ്യങ്ങളിലെ (ഔഷധങ്ങളിലെ) ആഹാരങ്ങൾ (food stuffs) ഉ... ലങ്ങൾ (വസ്ത്രങ്ങൾ.) ഭൂഷണങ്ങൾ (അലങ്കാരങ്ങൾ.) കലാസംസ്കാരസാമഗ്രികൾ=കലകളെയും (Arts) സംസ്കാരങ്ങളെയും (cultures) കാണിക്കുന്ന സാധനങ്ങൾ. ഐ രോ......പാത്രങ്ങൾ=ഐശ്വര്യവും അത്ഭുതവുമായ ഭാവനയാൽ രചിതമായ പാത്രങ്ങൾ. കോശ......മഞ്ജരികൾ=കോശങ്ങളാൽ (മൊട്ടുകളാൽ) അലംകൃതമായ മഞ്ജു (മനോഹരം)മായ മഞ്ജരികൾ. കൊച്ചുങ്ങൾ=ലോലവിഭാഗങ്ങൾ (കുറികൾ;) അലമാരികൾ.

മുറി. 58. ഭൂ......പടം=ഭൂഗോളത്തിൻറെ പ്രകൃതിയെ പ്രകാശിപ്പിക്കുന്ന പടം (Maps showing natural divisions of the earth.) ഭൂ............മായകൾ=ഭൂമീരുഹങ്ങൾ (വൃക്ഷങ്ങൾ) അധിത്യകാഭാഗങ്ങൾ (പർവ്വതത്തിൻറെ മുകൾഭാഗങ്ങൾ) ഉരുശിലാതലങ്ങൾ (വലിയപാറക്കെട്ടുകൾ) പ്രഥിതകാന്താരങ്ങൾ (മഹാവനങ്ങൾ) ഇവയുടെ പ്രതിമായകൾ (പടങ്ങൾ.) ഗോ......ചിത്രങ്ങൾ=ഗോപാലന്മാരുടേയും കിരാതന്മാരുടേയുംമററും ജീവിതങ്ങളെ കാണിക്കുന്ന ചിത്രങ്ങൾ. ശൈല......സ്ഥല

സ്വയാതം=വന്നുചേർന്ന. അഭ്യാഗതം=വന്നുകൂടി. നൂതന........ യോഗ്യം=നൂതനമായ അദ്ധ്യായത്തിൽ ആലേഖനയോഗ്യമായ (എഴുതത്തക്ക) പുതിയ യുഗം A new Era worthy of being written in a fresh chapter. 1112-ൽ സമാഗതമായ തിരുനാൾമഹോത്സവം, തിരുവിതാംകൂറിൽ ഒരു പുതിയ യുഗത്തിനുതന്നെ നിദാനമായിത്തീർന്നിരിക്കുന്നു. ഇതു് തിരുവിതാംകൂർ ചരിത്രത്തിന്റെ ഒരു പുതിയ അദ്ധ്യായത്തിൽ എഴുതപ്പെടേണ്ടതാണു്.

ഈ ശ്ലോകം തുടങ്ങി 92-ാംശ്ലോകംവരെ ക്ഷേത്രപ്രവേശനവിളംബരത്തെ വർണ്ണിച്ചിരിക്കുന്നു.

ശ്ലോ. 74. ശ്രീമാൻ=രാജാവു്. ഭുവനമന്ദാരകൽപ്പം=ഭൂമിയിലെ കല്പകവൃക്ഷം. അദ്ഭുതപൂർവ്വം=മുൻപുണ്ടാകാത്ത. അതുല........ത്രം=എതിരററതായ ക്ഷേത്രപ്രവേശനവിളംബരം. സ്വാരാജ്യം=സ്വർഗ്ഗം. തിരുനാൾസോപാനം=തിരുനാളാകുന്ന പടി.

ജാതിവ്യത്യാസംകൊണ്ടു് ഏതാണ്ടെല്ലാർക്കും നരകമായിരുന്ന നമ്മുടെ രാജ്യം, ക്ഷേത്രപ്രവേശനവിളംബരം മൂലം, തിരുമനസ്സുകൊണ്ടു് എല്ലാവർക്കും, സ്വർഗ്ഗമാക്കിത്തീർത്തു.

ശ്ലോ. 75. ചേരരാജ്യചരിത്ര......=കഴിഞ്ഞനാടിനെ, ചേരം, ചോളം, പാണ്ഡ്യം എന്നിങ്ങനെ മൂന്നു ഖണ്ഡമായി തിരിച്ചു്, മൂന്നുപേർ ഭരിച്ചിരുന്നു. ഇവയിൽ ചേരരാജ്യത്തിൽ ഉൾപ്പെട്ടതായിരുന്നു കേരളനാടു്. കടലിൽ........ഊഴിയിൽ=കടലിൽനിന്നു കരയുണ്ടാകയും കടലാക്രമണം സംഭവിക്കുകയും ചെയ്യുന്നതു് പ്രകൃതിസാധാരണമാണു്. കേരളം ആവിധം ഉണ്ടായ ഒരു രാജ്യമാണു്. ഭീകരകൃത്യം=ഭയങ്കരമായ കൃത്യം. ആയി........ശാച്=ആയിത്തമാകുന്ന ദുഷ്ടപിശാചു്. ജാതി........ഹതി=ജാതിഭേദത്തിന്റെ മർമ്മത്തു് ആധാരമായ വിളംബരംകൊണ്ടുള്ള ആഹതി (അടി). ചിരകാലമായി, നാട്ടുകാരെ ഭിന്നിപ്പിച്ചു്, പേടിപ്പിച്ചു്, ഒരു സ്വാതന്ത്ര്യം നടത്തിയിരുന്ന അയിത്തപ്പിശാചു്, ഈ നാട്ടിൽനിന്നും ഈ വിളംബരത്താൽ ഇങ്ങിനി വരാതെവണ്ണം ഓടിക്കപ്പെട്ടു എന്നു സാരം.

ശ്ലോ. 76. ശോകാവേഗം=ദുഃഖത്തിന്റെ തള്ളിക്കയററം. സുകൃത........ തീർത്ഥത്തിനാൽ=സുകൃതമേറിയ തിരുമനസ്സിലെ തുമ്പക്കൈയണിഞ്ഞ ഇളവിരൽകൊണ്ടുള്ള ലോകാനുഗ്രഹത്തെ ദാനംചെയ്യുന്നതും, പ്രശസ്തമായ ചലനത്തോടുകൂടിയതുമായ തുല്യംചാർത്തിന്റെ (Signature) തീർത്ഥത്താൽ. ഇതു് മണിപ്രവാളപദങ്ങളെല്ലായും ഭംഗിയാംവണ്ണം ഇണക്കിച്ചേർന്ന ഒരു സമസ്തപദമാണു്.

ഹോദരർ. ഏവരും=എല്ലാവരും. നിമ്നോ.......ത്യം=നിമ്ന(താഴ്ന്ന)സ്ഥാനമെന്നും ഉന്നത(ഉയർന്ന)സ്ഥാനമെന്നും ഉള്ള വൈഷമ്യം(ബുദ്ധിയുടെ വൈഷമ്യം;)അതായത് താഴ്ന്നതെന്നും ഉയർന്നതെന്നുമുള്ള വിചാരം ഇല്ലാത്ത. തത്വം=സനാതനമതസിദ്ധാന്തം, അനുശാസിക്ക=ഉപദേശിക്കുക. ആദ്ധ്യാത്മികം=ആത്മാവിനെസംബന്ധിച്ചുള്ള(spiritual). ഈ ശ്ലോകം വിളംബരത്തിന്റെ സാഹിത്യപരമായും കലാപരമായും ആദ്ധ്യാത്മികമായുമുള്ള മാഹാത്മ്യത്തെ വർണ്ണിച്ചിരിക്കുന്നു. വിളംബരം യഥാർത്ഥമായ സാഹിത്യരസം അടങ്ങിയിരിക്കുന്ന വാക്കുകളെക്കൊണ്ടും (words) കലാസംപൂർണ്ണമായിരിക്കുന്ന വാചകങ്ങളെ (phrases) കൊണ്ടും നിർമ്മിച്ചിരിക്കുന്ന വാക്യങ്ങളിൽ (sentences) പ്രതിപാദിതമായിരിക്കുന്നു. അത് സമത്വത്തെയും, സാഹോദര്യത്തെയും സ്നേഹമാഹാത്മ്യത്തെയും സർവ്വമതസത്യത്തെയും ഉപദേശിക്കുന്ന സനാതനമതസിദ്ധാന്തവുമാണ്.

ശ്ലോ. 91. ഓമൽത്തിരുമേനി=എല്ലാ പ്രജകൾക്കും ഒരുപോലെ ഇഷ്ടമുള്ള തിരുമേനി. പ്രഥിത=കീർത്തിപ്പെട്ട. സ്വപ്രജാ.......മോദം=തന്റെ പ്രജകൾക്ക് ഏറ്റമാനന്ദം. ആലോച്യ=പ്രത്യാലോചനപ്രകാരം. ശ്രീ.......മണി=ധാരാളം ശ്രുതലയമുള്ളവരിൽവെച്ച് അത്യുത്തമൻ. ആദ്ധ്യാത്മിക.......ഗീത=ആദ്ധ്യാത്മിക (ആത്മാവിനെ സംബന്ധിച്ച)സ്ഫീത(ശ്രേഷ്ഠവും ഉൽകൃഷ്ട)മായ ഉർവീധരിച്ച (ഭൂമിയിലുള്ള) നവ്യഗീത (പുതിയതായ ഭഗവദ്ഗീത). ഉപേന്ദ്രാശ്രിതൻ=ശ്രീപത്മനാഭദാസൻ. സർവജനപ്രിയനും ശ്രുതലയമുള്ളവരിൽ അഗ്രഗണ്യനും ശ്രീപത്മനാഭദാസനായിരിക്കുന്ന ശ്രീചിത്തിരതിരുനാൾ തിരുമനസ്സുകൊണ്ട് ശ്രീകൃഷ്ണഭഗവാൻ അർജ്ജുനന് ഭഗവദ്ഗീത ഉപദേശിച്ചതുപോലെ ആദ്ധ്യാത്മികമായും ഉൽകൃഷ്ടമായുമുള്ള ഒരു പുതിയ ഗീത ഉർവിയിലുള്ളവർക്കെല്ലാവർക്കും ഉപദേശിച്ചു എന്ന് സാരം. ഉപേന്ദ്രാശ്രിതൻ എന്ന പദത്താൽ ഗീത ഉപദേശിച്ച ശ്രീകൃഷ്ണഭഗവാന്റെ ദാസനായ തിരുമനസ്സിലേക്ക് ഒരു പുതിയ ഗീത ഉപദേശിക്കുന്നതിന് അവകാശവും അധികാരവും പ്രത്യക്ഷമായിരിക്കുന്നു. കൂടാതെ "ഉർവീധരം" എന്ന പദത്തിന് പ്രധാനമായ അർത്ഥം പർവ്വതമെന്നാണ്. അതുകൊണ്ട് ഉർവീധരനവ്യഗീത എന്നതിന് ശ്രീയേശുക്രിസ്തുവിന്റെ ആദ്ധ്യാത്മികവും അതിവിശിഷ്ടവുമായ "ഗിരിഗീത" (sermon on the Mount) എന്ന് അർത്ഥം. ശ്രീചിത്തിരതിരുനാൾ തിരുമനസ്സിലെ ക്ഷേത്രപ്രവേശനവിളംബരം ഹിന്ദുക്കൾക്കെന്നപോലെ മറ്റ സർവ്വമതാവലംബികൾക്കും ആദ്ധ്യാത്മികമായ അഭിവൃദ്ധിയെ ഉദ്ദേശിച്ച് ചെയ്തിട്ടുള്ള ഒരു മഹൽകൃത്യമാണെന്ന

